

സ്റ്റാഫ് ലേഖകൻ

# പുതിയപുസ്തകങ്ങൾ

## പുഞ്ചിരി, പൊട്ടിച്ചിരി

നിലവാരമുള്ള പന്ത്രണ്ട് ഹാസ്യകൃതികളാണ് ഈ സമാഹാരത്തിലുള്ളത്. നമ്മുടെ ജീവിതത്തിൽ നിന്നാണ് കഥാപാത്രങ്ങൾ കയറി വരുന്നത്. ഈ കഥാപാത്രങ്ങൾ ചിരിപ്പിച്ച് അല്പം മാറി നിൽക്കുമ്പോൾ, നമ്മൾ അവരെക്കുറിച്ച് ചിന്തിക്കുന്നു. ഇവരെല്ലാം നമ്മുടെ ചുറ്റുമുള്ളവരാണല്ലോ—ശക്തമായ ജീവിത വിമർശനത്തിൻെറ പാതയിലാണ് സി.പി. നായരുടെ ഹ്യൂമർ നിലകൊള്ളുന്നത്. ഭാഷ സരളവും സുന്ദരവും.

പ്രസാ: സി.സി. ബുക്സ്, കോട്ടയം.

വില: 12.00



ചെറുകഥകൾ. ഒന്നരദശാബ്ദത്തിലേറെയായി ഈ കഥാകാരൻ എഴുതുകയാണ്. അഞ്ച് കഥാസമാഹാരങ്ങളും നാല് നോവലുകളും പുറത്തുവന്നു. എന്നാലും ജോയിക്കുട്ടി അറിയപ്പെടുന്നത് ഒരു ചെറുകഥാകാരനെന്ന നിലയിലാണ്. കടംകഥയുടെ നിഴലിൽ, അന്ത്യവിധി കാത്ത്, ദേശവൃക്ഷത്തിൻെറ നിഴലിൽ കലാപം വിരിഞ്ഞപ്പോൾ, കുചേലവൃത്തം എന്നിവയാണ് ഈ സമാഹാരത്തിലെ നല്ല കഥകൾ. നിരൂപക വൃത്തത്തിലേക്ക് ഒരുപക്ഷേ, ഇതുവരെയും കടക്കന്നുവന്നിട്ടില്ലാത്ത കഥകളാണ് ജോയിക്കുട്ടിയുടേത്.

പ്രസാ: എസ്.പി.സി.എസ്

വില: 13.00










## നമ്മൾ വെറും കളിപ്പാട്ടങ്ങൾ

എം.കെ. ചന്ദ്രശേഖരൻെറ മൂന്നാമത്തെ കഥാസമാഹാരമാണിത്. ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ഏഴെട്ടുകൊല്ലമായി ചന്ദ്രശേഖരൻ കഥകളെഴുതുന്നു. ഈ സമാഹാരത്തിന് ബാലചന്ദ്രൻ വടക്കേടത്തിൻെറ ഒരവതാരികയുണ്ട്. മനുഷ്യസ്വാതന്ത്ര്യത്തിൻെറ വിവിധ വശങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന കഥകളായിട്ടാണ് ചന്ദ്രശേഖരൻെറ കഥകളെ അവതാരികാകാരൻ കാണുന്നത്. നിലവിലുള്ള സാമൂഹ്യ സാഹചര്യങ്ങളുടെ നേർക്ക് ശക്തമായി പ്രതികരിക്കുന്ന കഥകളാണ് ചന്ദ്രശേഖരൻേറത്. പക്ഷേ, പല കഥകളും വേണ്ടത്ര കലാത്മകമാകുന്നില്ല. അമർഷത്തിൻെറ തീനാളത്തെ പുഷ്പവൽക്കരിക്കുമ്പോഴാണല്ലോ നല്ല കലാസൃഷ്ടിയുണ്ടാകുന്നത്.

വിതരണം: നാഷണൽ ബുക്ക്സ്റ്റാൾ

വില: 15.00

## ഒട്ടകം കഴുത മാന്യന്മാർ

ജോയിക്കുട്ടി പാലത്തുങ്കലിൻെറ പതിനഞ്ചു

## കാവടിക്കടവ്

എം. രാജീവ്കുമാറിൻെറ നാല് നോവലെറ്റുകൾ. മലയാള കഥയിലെ ഏറ്റവും പുതിയ ചെറുപ്പക്കാരിലൊരാളാണ് രാജീവ്കുമാർ. കീഴ്മേൽ മറിയുന്ന നമ്മുടെ ജീവിതത്തിൻെറ എരിച്ചലുള്ള വ്യാഖ്യാതാവിൻെറ വേഷമാണ് കഥകളിൽ രാജീവ്കുമാർ കെട്ടാറുള്ളത്. വായനയുടെ സുഖം നന്നായി അനുഭവപ്പെടുന്നു ഈ നോവലെറ്റുകളിൽ.

പ്രസാ: അക്ഷയ ബുക്സ്, തിരുവനന്തപുരം

വില: 17.00

## മൗലികതയാർന്ന ഹാസ്യം



സി.പി. നായർ എന്ന സി. പരമേശ്വരൻ നായർ എൻ.പി. ചെല്ലപ്പൻ നായരുടെ മകനാണ്. മലയാള നാടിൻെറ തെക്കേ അറ്റത്തു നിന്നുയർന്ന് മൗലികമായ ചിരിയായിരുന്നു എൻ.പിയുടേത്. അദ്ദേഹത്തിൻെറ പ്രഹസനങ്ങളും നാടകങ്ങളുമൊക്കെ ഹാസ്യത്തിൻെറ ഒരനശ്വരതയാണ്. മലയാളികളെ ചിരിപ്പിക്കാനുള്ള കഴിവ് സി.പി. നായർക്ക് പൈതൃകമായി കിട്ടിയിട്ടുള്ളതാണ്. ഐ.എ.എസ്സുകാരെല്ലാം സാധാരണരീതിയിൽ വളരെ സീരിയസ്സായിരിക്കും. അവർ ബ്യൂറോക്രസിയുടെഗൗരവംമുഖത്തും ആത്മാവിലുമണിയുന്നവരാണ്. എന്നാൽ സി.പി. നായർ എന്ന ഐ.എ. എസ്സുകാരൻ ചിരിവിളയിക്കുന്ന മരങ്ങൾ നട്ടുപിടിപ്പിച്ചിട്ടുള്ളയാളാണ്. ഹ്യൂമർ എഴുതുന്ന ഒറ്റ ഐ.എ.എസ്സുകാരനേ മലയാളത്തിലുള്ളൂ. അദ്ദേഹമാണ് സി.പി. നായർ എന്ന ഗൗരപൂർണ്ണമായ പേരിനകത്തു വസിക്കുന്നത്.

മാവേലിക്കരയിലാണ് സി.പി. നായർ ജനിച്ചത്. ഇപ്പോൾ വയസ്സ് നാല്പത്തിയൊമ്പത്. ഇംഗ്ലീഷ് സാഹിത്യമാണ് പഠിച്ചത്. പാസ്സായത് ഒന്നാം റാങ്കിലും. മൂന്നുവർഷം കോളേജ് അദ്ധ്യാപകനായിരുന്നു. ഐ.എ.എസ്സുകാരൻെറ ഉന്നതമായ പല തസ്തികകളിലും ഇരുന്നിട്ടുണ്ട്.

729 Sep 3 1989



എം.കൃഷ്ണൻനായർ

# സാഹിത്യവാരഫലം

സത്യമെന്ന വൃഷഭത്തെ വാക്കിൻെറ കലപ്പയിൽ കെട്ടി എനിക്കു മാത്രം ഇഷ്ടമുള്ള ചാലിലൂടെ ഓടുന്നവനല്ല ഞാൻ. സത്യവൃഷഭത്തെ സ്വച്ഛന്ദസഞ്ചാരത്തിന് അനുവദിച്ചിരിക്കുകയാണ്. ആ മൃഗം കണ്ട ഒരു പുൽത്തകിടി ഇതാ.

പ്രശസ്തനായ ഒരു സാഹിത്യകാരൻെറ വീട്ടിൽ ഞാൻ ചെന്നപ്പോൾ അദ്ദേഹം ഉപയോഗിച്ചുകഴിഞ്ഞ ഷേവിങ് ബ്ളെയിഡുകൾ ഒരിടത്തു കൂട്ടിവച്ചിരിക്കുന്നത് കണ്ടു. ''എന്തിന് ഇതിങ്ങനെ സൂക്ഷിക്കുന്നു?'' എന്നു ഞാൻ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ''കാലമേറെച്ചെന്നാൽ ഇവയ്ക്കു പുതിയ ബ്ളെയിഡിൻെറ മൂർച്ചയുണ്ടാവും. ഇന്നു ഞാൻ ഒരു പഴയ ബ്ളെയിഡ് എടുത്ത് ഷേവ് ചെയ്തു. പുതിയതിനെക്കാൾ മൂർച്ച.'' ഞാൻ ചിരിച്ചില്ല. ചിരിച്ചാൽ എഴുതി മലയാളികളുടെ സംസ്കാരത്തിൻെറ ചക്രവാളം വികസിപ്പിക്കുന്ന അദ്ദേഹം എൻെറ 'തന്തയ്ക്കുവിളിക്കും.' അതുകൊണ്ട് ഞാൻ ഗൗരവമഭിനയിച്ച് ഇരുന്നു. ഞാൻ അപ്പോൾ ആലോചിച്ചു. പഴയ ബ്ളെയിഡ് വീണ്ടും ഉപയോഗിക്കുന്നതുപോലെ ഒരിക്കൽ കൈകാര്യം ചെയ്ത വിഷയം അദ്ദേഹം വീണ്ടും കഥകളിലൂടെ പ്രതിപാദിച്ചിട്ടുണ്ടോ? ഇല്ല. എല്ലാക്കഥകളും വൈവിധ്യമുളളവ തന്നെ. നമ്മുടെ ഇന്നത്തെ കഥാകാരന്മാർ പഴയ ബ്ളെയിഡ് ഷേവ് ചെയ്യാൻ എടുക്കുകില്ല. പക്ഷേ, വിഷയങ്ങളെല്ലാം പഴക്കമുളളവ. അവയ്ക്ക് മൂർച്ചയുമില്ല.

## രണ്ടു പുസ്തകങ്ങൾ

ആക്സൽ മുന്തേയുടെ 'സാൻ മീക്കേലി' എന്ന ഗ്രന്ഥത്തിൽ നിന്നു ചില ഭാഗങ്ങൾ ഭാഷാന്തരീകരണം ചെയ്ത് 'മാതൃഭൂമി' ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തുന്നുണ്ടല്ലോ. അത് ഇത്തവണയും വിലക്ഷണമായിരിക്കുന്നു.

1) No distraction but an occasional stroll under the lime-trees of the Luxembourg Gardens, or a greedily enjoyed hour of leisure in The Louvre Museum.

1) മാതൃഭൂമിയിലെ തർജ്ജ്മ:- എന്നാൽ ലക്സംബർഗ് തോട്ടത്തിലെ നാരകമരങ്ങളുടെ തണലിൽ ഇടയ്ക്കിടെ ഉലാത്തും. അതല്ലെങ്കിൽ, ലവർ മ്യൂസിയത്തിലെ ലോഭമില്ലാത്ത ആസ്വാദനത്തിൻെറ വിശ്രമം.

1) എൻെറ തർജ്ജ്മ:- മനശ്ചാഞ്ചല്യമില്ല. ല്യൂക് സാങ്ബൂർ ഉദ്യാനങ്ങളിലെ നാരകവൃക്ഷങ്ങളുടെ അടിയിലൂടെ വല്ലപ്പോഴുമുളള ഉലാത്തൽ മാത്രം. അല്ലെങ്കിൽ ലൂവ്രകാഴ്ച ബംഗ്ളാവിനകത്ത് കൊതിയോടെ ആസ്വദിക്കപ്പെടുന്ന വിശ്രമസമയം.

[നാരക വൃക്ഷങ്ങളുടെ തണലിലാണ് നടത്തമെന്നു തർജ്ജ്മക്കാരൻ. മൂലഗ്രന്ഥത്തിൽ തണലിനെക്കുറിച്ചു പറഞ്ഞിട്ടേയില്ല. ലോഭത്തിന് കൊതിയെന്നാണ് അർത്ഥം. 'ലോഭമില്ലാത്ത ആസ്വാദന'മാകുമ്പോൾ കൊതിയില്ലാത്ത ആസ്വാദനമായി മാറുന്നു. ആക്സൽ മുന്തേ എന്തു പറഞ്ഞുവോ അതിനു നേരെ വിപരീതമായിട്ടാണ് തർജ്ജ്മക്കാരൻ പറയുന്നത്. ഫ്രഞ്ചുച്ചാരണത്തിൻെറ വൈകല്യം പോകട്ടെ. ഞാനെഴുതിയതും ശരിയായ ഉച്ചാരണത്തിൻെറ അടുത്തെത്തുകയേയുളളു. എന്നാൽ മൂലഗ്രന്ഥത്തിൽ ഇല്ലാത്തത് ചേർക്കുന്നതും അർത്ഥത്തെ മാററിമറിക്കുന്നതും ക്ഷമിക്കാൻ വയ്യ.]

ഇങ്ങനെ എഴുതാൻ തുടങ്ങിയാൽ ഓരോ വാക്യത്തിലെയും തെററ് എടുത്തുകാണിക്കേണ്ടിവരും.

**വിവാഹം ചുവന്നുളളി പോലെയാണ്. സാമ്പാറു വയ്ക്കാൻ അതു മുറിക്കുമ്പോൾ കണ്ണീരൊലിക്കും. എന്നാൽ അക്കാരണത്താൽ ഉളളി വേണ്ടെന്നു വയ്ക്കാനും വയ്യ.**

ലോകം കണ്ട മഹാന്മാരിൽ അദ്വിതീയൻ എന്നു ഞാൻ വിശ്വസിക്കുന്ന മഹാത്മാഗാന്ധി 1935-ൽ ആലപ്പുഴെ പ്രസംഗിക്കാൻ വന്നു. കിടങ്ങാംപറമ്പു മൈതാനത്താണ് സമ്മേളനം. അന്നു സനാതന ധർമ്മവിദ്യാലയത്തിലെ വിദ്യാർത്ഥിയായിരുന്ന ഞാൻ ഗാന്ധിജിയുടെ പ്രഭാഷണം കേൾക്കാനായി പോയി. അദ്ദേഹം കാലുകൾ പിന്നോട്ടാക്കി വേദിയിലിരുന്നു.. അസ്തമയ സൂര്യൻെറ ചെങ്കതിരുകൾ കണ്ണഞ്ചിക്കുന്ന ചില 'പാറേറണുകൾ' മഹാത്മാവിൻെറ മുഖത്തു നിർമ്മിച്ചു. അദ്ഭുതം നിറഞ്ഞ അന്തരീക്ഷത്തിൽ ഗാന്ധിജി പ്രഭാഷണം ആരംഭിച്ചു. ഇംഗ്ളീഷിലുളള ആ പ്രഭാഷണം വേറൊരാൾ മലയാളത്തിലാക്കി ശ്രോതാക്കളെ കേൾപ്പിച്ചുകൊണ്ടിരുന്നു. പക്ഷേ ഗാന്ധിജി ഒന്നു പറയും; തർജ്ജ്മക്കാരൻ വേറൊന്നും. ബുദ്ധിമാനായ ഗാന്ധിജിക്ക് അതു മനസ്സിലായി. അദ്ദേഹം പറഞ്ഞു. I do not think that this translator will be able to translate my speech very well. തർജ്ജ്മക്കാരൻ അതു മലയാളത്തിലാക്കിയിട്ട് ഇരുന്നു. പി.എൻ. കൃഷ്ണപിളള എഴുന്നേററ് തർജ്ജ്മ തുടങ്ങി. അദ്ദേഹം ഭാഷാന്തരീകരണം ആരംഭിക്കുന്നതിനുമുൻപ് പഴയ തർജ്ജ്മക്കാരനെ ലക്ഷ്യമാക്കി ഗാന്ധിജി പറഞ്ഞു:- You have been listening to two speeches. അതുപോലെ ആക്സൽ മുന്തേ ശവപ്പെട്ടിക്കകത്തു കിടന്നുകൊണ്ട് മാതൃഭൂമി ആഴ്ചപ്പതിപ്പിൻെറ വായനക്കാരോടു പറയുന്നു:- ''സ്റേറാറി ഓഫ് സാൻമിക്കേലി'' ഇംഗ്ളീഷിൽ വായിച്ച നിങ്ങൾ ഒരു പുസ്തകം വായിച്ചു. അതിൻെറ തർജ്ജ്മ മലയാളഭാഷയിൽ വായിക്കുന്ന നിങ്ങൾ എൻേറതല്ലാത്ത വേറൊരു പുസ്തകം വായിക്കുകയാണ്. ആയുസ്സും ആരോഗ്യവും നിങ്ങൾക്ക് ഉണ്ടാവട്ടെ.

## താറാവും കൊക്കും

ക്രിസ്തുവിനു മുൻപ് മൂന്നാം ശതാബ്ദത്തിലോ നാലാം ശതാബ്ദത്തിലോ ജീവിച്ചിരുന്ന ചൈനീസ് തത്ത്വചിന്തകനാണ്

ജാങ്ദ്സു (Chang Tzu) ദൗയിസത്തിന്റെ (Taoism) ഉപജ്ഞാതാവായ ലൗഡ്സുവിന്റെ (Lao Tzu) ശിഷ്യനായിരുന്ന ജാങ്ദ്സുവിന്റെ അതിസുന്ദരമായ പുസ്തകം Chuang Tzu എന്ന പേരിൽ Herbert A Gilas തർജ്ജമ ചെയ്തത്-Unwinpaperback Rs.45—P.15) ഞാൻ വായിച്ചിട്ടുണ്ട്. എങ്കിലും താഴെച്ചേർക്കുന്ന ഭാഗം അലൻവാട്സിന്റെ This is It എന്ന പുസ്തകത്തിൽ നിന്നെടുത്തതാണ്.

''ജാങ്ദ്സു പറഞ്ഞിട്ടുണ്ട്: താറാവിന്റെ കാലുകൾ നീളം കുറഞ്ഞതാണെങ്കിലും അതിന് വേദനയുളവാക്കാതെ നമുക്ക് അവയെ വലിച്ചുനീട്ടാനാവില്ല. കൊക്കിന്റെ കാലുകൾ നീളംകൂടിയവയാണെങ്കിലും അതിന് വേദനയുളവാക്കാതെ നമുക്കു അവയെ ചെറുതാക്കാൻ പററില്ല.''

ആധ്യാത്മികതയുടെ ദോഷം അത് താറാവിന്റെ കുറുകിയ കാലുകളെ വലിച്ചുനീട്ടാൻ ശ്രമിക്കുന്നു എന്നതാണ്. കൊക്കിന്റെ നീണ്ട കാലുകളെ ചെറുതാക്കാൻ ഭൗതികത്വം ശ്രമിക്കുന്നു എന്നത് അതിന്റെ ദോഷം. ഈ ലോകം മായയൊന്നുമല്ല. അതു സത്യാത്മകമാണ്. ഇതിനെ ഒരദൃശ്യലോകം ഭരിക്കുന്നു എന്നതും ശരി. അചേതനമായ കസേരയിലോ മേശയിലോ ഘനവിദ്യുച്ചരക്തിയുള്ള പ്രോട്ടോണും ക്ഷയവിദ്യുച്ചരക്തിയുള്ള ഇലക്ട്രോണും ഊർജ്ജം പ്രസരിപ്പിക്കുന്നു. അദൃശ്യങ്ങളായ രശ്മികൾ നമ്മുടെ ജീവിതത്തിനു പരിവർത്തനം വരുത്തുന്നു. ദൃശ്യലോകത്തേക്കാൾ അദൃശ്യലോകമാണ് നമ്മെ ഭരിക്കുന്നത്. അതുകൊണ്ട് അദൃശ്യലോകത്തെ നിന്ദിക്കുകയോ നിഷേധിക്കുകയോ അരുത്. പക്ഷേ ചിലർ താറാവിന്റെ കുറുകിയ കാലുകൾ വലിച്ചുനീട്ടുന്നതുപോലെ ഈ സത്യത്തെ വലിച്ചുനീട്ടുന്നു. ഫലം അസത്യവും. കാഞ്ചികാമകോടി പീഠത്തിലെ അറുപത്തെട്ടാമത്തെ ശങ്കരാചാര്യരായിരുന്ന ചന്ദ്രശേഖരേന്ദ്ര സരസ്വതി മഹാപണ്ഡിതൻ തന്നെ. കേരളത്തിലെ പല്ലശ്ശേനി ഗ്രാമത്തിൽ വച്ച് മഹാത്മാഗാന്ധി അദ്ദേഹത്തോടു സംസാരിച്ചു. സംഭാഷണം നീണ്ടുപോയപ്പോൾ രാജാജി വന്നുപറഞ്ഞു, ഗാന്ധിജിക്ക് അത്താഴം കഴിക്കാനുള്ള സമയമായിയെന്ന്. ആചാര്യനുമായുള്ള ആ സംസാരം തന്നെയാണ് തന്റെ അത്താഴമെന്നു ഗാന്ധിജി മറുപടി നല്കി. ഇമ്മട്ടിൽ മഹാനും മഹാപണ്ഡിതനുമായ ചന്ദ്രശേഖരേന്ദ്ര സരസ്വതി വേദങ്ങൾ അപൗരുഷേയങ്ങളാണെന്നു പറയുമ്പോൾ അതു നമുക്കു മനസ്സിലാകും. പക്ഷേ വേദമന്ത്രങ്ങൾ ശബ്ദവീചികളായി ശൂന്യാകാശത്തുണ്ടായിരുന്നുവെന്നും അവ ഋഷിമാർ കണ്ടുപിടിച്ചതാണെന്നും പറയുമ്പോൾ അത് അത്രകണ്ടു സ്വീകരണീയമാവുന്നില്ല നമുക്ക്. ഋഷിമാർ മന്ത്രകർത്താക്കളല്ല, മന്ത്രദ്രഷ്ടാക്കളാണെന്നാണ് അദ്ദേഹത്തിന്റെ മതം. ഗുരുത്വാകർഷണശക്തി എല്ലാക്കാലത്തുമുണ്ട്. ന്യൂട്ടൻ അതു കണ്ടുപിടിച്ചതേയുള്ളൂ. അതുപോലെ ശബ്ദവീചികളായി അന്തരീക്ഷത്തിൽ വർത്തിച്ചിരുന്ന മന്ത്രങ്ങളെ ഋഷിമാർ കണ്ടെത്തി. താറാവിന്റെ കാലുകളെ വേദനിപ്പിക്കുന്ന പ്രവൃത്തി.

പ്രത്യക്ഷ പ്രപഞ്ചത്തിനപ്പുറത്ത് ഒന്നുമില്ല എന്ന് ഭൗതികവാദികൾ അഭിപ്രായപ്പെടുമ്പോൾ കൊക്കിന്റെ നീളംകൂടിയ കാലുകൾ ചെറുതാക്കാനുള്ള ശ്രമമാണ് നടക്കുക. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ 'മൂന്നു കണ്ണടകൾ' എന്ന കഥയെഴുതിയ ബാലകൃഷ്ണൻ ആധ്യാത്മികതയ്ക്ക് അമിത പ്രാധാന്യം നല്കിയിരിക്കുന്നു. മൂന്നു കണ്ണടകളുണ്ട് ദീനദയാൽ ശർമ്മയ്ക്ക്. ഒന്ന്, ദൂരെയുള്ളവ കാണാൻ. രണ്ട്, അടുത്തുള്ളവ കാണാൻ. മൂന്ന്, ഇടയ്ക്കുള്ളതു കാണാൻ. അവ ഭൂതം, വർത്തമാനം, ഭാവി ഈ കാലങ്ങളെ കാണാൻ ശർമ്മയെ സഹായിക്കുന്നുവെന്നാണ് ചിലർ പറയുക. അദ്ദേഹത്തിന്റെ അനുചരന്മാർ തികഞ്ഞ ഭൗതികവാദികൾ. ററം വരുന്ന കുപ്പിയിൽ ഗംഗാജലം നിറയ്ക്കാൻ മടിക്കാത്തവർ. ശർമ്മയാകട്ടെ നിസ്സംഗതയോടെ ഗംഗയിൽ ശരീരം ത്യജിക്കുന്നു. അദ്ദേഹത്തിന്റെ ആത്മാവ് ഉയർന്നുയർന്നു പോയോ? ഹൃദ്യമായ ആഖ്യാനമുള്ള, ആദരണീയമായ കഥാപാത്ര സ്വഭാവാവിഷ്കാരമുള്ള ഈ കഥ അടിസ്ഥാനപരമായി വിശ്വാസ്യത എന്ന ഗുണത്താൽ അനുഗൃഹീതമല്ല. ഒരാശയത്തിന് ഇമേജുകളിലൂടെ രൂപം നല്കാൻ ബാലകൃഷ്ണന് അറിയാം. എങ്കിലും അദ്ദേഹം താറാവിനെ വെറുതേ വിടണമെന്നാണ് എന്റെ പക്ഷം.



ആയുധമിടപാടിനെക്കുറിച്ചു ബഹളം നടക്കുന്ന കാലം. പക്ഷേ പത്രക്കാരും വാരികക്കാരുമെല്ലാം കംപ്ട്രോളർ എന്നാണ് അച്ചടിക്കുക. Comptroller എന്ന ഇംഗ്ലീഷ് വാക്കിന്റെ ഉച്ചാരണം 'കൺട്രോളർ' എന്നാണ്. കംപ്ട്രോളർ എന്നുപറഞ്ഞാൽ വി.പി.സിങ്ങിനും രാജീവ്ഗാന്ധിക്കും മനസ്സിലാകുമെങ്കിലും സായ്പിന് മനസ്സിലാവില്ല.

## ചോദ്യം ഉത്തരം

''ടെലിവിഷനിൽനിന്ന് എന്തുപഠിക്കുന്നു നിങ്ങൾ?''

''നൃത്തം ചെയ്യാൻ അറിയാൻ പാടില്ലാത്തവർ കേരളത്തിൽ ധാരാളമുണ്ട് എന്ന്.''

''സ്വഭാവശുദ്ധിയുള്ള മൂന്നാളുകളുടെ പേരുകൾ പറയൂ.''

''സി.അച്ചുതമേനോൻ (മുൻ മുഖ്യമന്ത്രി), കെ.വി. സുരേന്ദ്രനാഥ് (എം.എൽ.എ), ഡോക്ടർ കെ.രാമചന്ദ്രൻ നായർ (യൂണിവേഴ്സിററി പ്രഫെസർ)''

''ടെലിവിഷൻ, റേഡിയോ ഇവകൊണ്ടുള്ള പ്രയോജനം?''

''പ്രയോജനത്തെക്കാൾ ഉപദ്രവമാണുള്ളത്. സ്നേഹിതരുമായുള്ള സാമീപ്യസമ്പർക്കങ്ങൾ ഇവ ഇല്ലാതാക്കുന്നു. കാലത്ത് ആറേകാൽ മണിക്കു ടെലിഫോണിൽ വിളിച്ചാൽ റേഡിയോയിലെ പ്രാദേശികവാർത്തകൾ കേൾക്കുകയായിരിക്കും സ്നേഹിതൻ. ഏഴരയ്ക്കു വിളിച്ചാൽ ദില്ലിയിൽനിന്നുള്ള മലയാളം വാർത്ത കേൾക്കുകയാവും. കാലത്ത് ഏഴേമുക്കാലിനുശേഷം വിളിച്ചാൽ ദൂരദർശൻ വാർത്ത കേൾക്കുകയായിരിക്കും. ഇതുപോലെതന്നെ വൈകുന്നേരത്തെ സ്ഥിതിയും. ശനിയാഴ്ച വൈകുന്നേരം അഞ്ചരയ്ക്കു ശേഷം ഒരു വീട്ടിലും പോകരുത്. പരട്ട മലയാളം സിനിമ കാണുകയായിരിക്കും അവിടെയുള്ളവർ. ചെന്നുകയറുന്നവന് അടിവരെ കിട്ടിയേക്കും. അടികിട്ടിയാലും സഹിക്കാം. മുഖം വീർപ്പിച്ചുകൊണ്ടു ഗൃഹനായികയും പിള്ളേരും എഴുന്നേററ് ഒരു പോക്കു പോകും. അത് അടിയെക്കാൾ അപമാനകരമാണ്. അടുത്തകാലത്ത് സന്ധ്യയ്ക്ക് ഏഴരമണിക്ക് ഞാനൊരു സ്നേഹിതനെ ഫോണിൽ വിളിച്ചു. ഒരു വാക്കിൽ മറുപടി തന്നിട്ട് അദ്ദേഹം പറഞ്ഞു: 'കൃഷ്ണൻനായരേ ന്യൂസ് കേൾക്കു, ഫോൺ താഴെവയ്ക്കുന്ന ശബ്ദം എന്റെ ഈയർഡ്രം പൊട്ടിച്ചു. ഞായറാഴ്ച ഒരു വീട്ടിലും പോകാൻ വയ്യ. നേരംവെളുത്താൽ അപ്പോൾത്തൊട്ട് അർദ്ധരാത്രിവരെ ഈ ഇഡിയററ്സ് ബോക്സിന്റെ മുൻപിലാണ് വീട്ടുകാർ. ബന്ധങ്ങൾക്കു തകർച്ച വരുത്തുന്നു ഈ രണ്ട് ഉപകരണങ്ങളും.''

''സ്ത്രീകൾ ചെറുപ്പക്കാരികളായിച്ചമയുന്നത് എങ്ങനെ?''

''സമപ്രായമുള്ള മററു സ്ത്രീയുടെ മുഖത്തു നോക്കി 'ആൻറീ' എന്നുവിളിക്കും. അപ്പോൾ വിളിക്കുന്നവൾക്കു പ്രായം തീരെയില്ല. വിളിക്കപ്പെടുന്നവൾക്കു പ്രായമേറെയും. ചിലപ്പോൾ ഈ ആൻറിക്ക് അനന്തരവളെക്കാൾ പ്രായം കുറവായിരിക്കും.''

''വിവാഹത്തെക്കുറിച്ച് എന്തു പറയുന്നു?''

''വിവാഹം ചുവന്നുള്ളിപോലെയാണ്. സാമ്പാറു വയ്ക്കാൻ അത് മുറിക്കുമ്പോൾ കണ്ണീരൊലിക്കും. എന്നാൽ അക്കാരണത്താൽ ഉള്ളി വേണ്ടെന്നു വയ്ക്കാനും വയ്യ.''

''സാഹിത്യവാരഫലം വെറും കൊച്ചുവർത്തമാനമല്ലേ?''

''ആയിരിക്കാം. പക്ഷേ ഈ കൊച്ചുവർത്തമാനം കേൾക്കാൻ ധാരാളംപേർ വാരിക വാങ്ങുന്നു. അടുത്തകാലത്ത് ഒരു കാപ്പിക്കടയിൽവച്ച് ഞാനൊരു സുന്ദരനായ യുവാവിനെ കണ്ടു. ആ ചെറുപ്പക്കാരൻ പറഞ്ഞു: 'സർ എന്റെ പേരു മുരളി. ലണ്ടനിലെ മെർക്കൻറൈൽ നേവിയിലാണ് എനിക്കു ജോലി. ഞാനും മററു മലയാളികളും ലണ്ടനിൽവച്ച് രസംപിടിച്ച് സാറിന്റെ കോളം വായിക്കുന്നു.' രണ്ടുദിവസത്തിനുമുൻപ് ക്നാനാബാങ്കിൽ വച്ച് മറെറാരു യുവാവ് എന്നോടു പറഞ്ഞു: 'എന്റെ പേര് ബാബു. വെങ്ങാനൂർക്കാരൻ. മിസോറാത്തിലാണ് എനിക്കു ജോലി. അവിടെ ഞാനുൾപ്പെടെയുള്ള മലയാളികൾ പതിവായി സാഹിത്യവാരഫലം വായിക്കുന്നു.' ഗായികയും നർത്തകിയും ഗ്രാഡുഎയ്ററും ആയ ഒരു യുവതിയുടെ ദീർഘമായ കത്തിലെ' ഒടുവി

ലത്തെ വാക്യങ്ങൾ: ''ഒ.വി.വിജയനും സുഗതകുമാരിയും മുകുന്ദനും ആഷാമേനോനുമെല്ലാം മരിച്ചാലും ഇവിടെ കഥയും കവിതയും ലേഖനവുമുണ്ടാകും. എന്നാൽ എം.കൃഷ്ണൻനായരോടുകൂടി സാഹിത്യവാരഫലം അവസാനിക്കുന്നു. അതുകൊണ്ടു തന്നെ, ആ വാരഫലത്തിനുവേണ്ടി പ്രജ്ഞയോടുകൂടിയ ദീർഘായുസ്സ് താങ്കൾക്ക് ഞാനാശംസിക്കുന്നു. (കത്ത് എറണാകുളത്തുനിന്ന്. തീയതി 25-7-89)'' [ഇതു വെളിപ്പെടുത്തിയത് എൻെറ അല്പത്വമായി ആരെങ്കിലും കരുതുന്നെങ്കിൽ അവരോട് ഞാൻ മാപ്പു ചോദിക്കുന്നു.]

## ലയമാണ് എങ്ങും

ചങ്ങമ്പുഴ ''എങ്ങനെയോ അങ്ങനെ'' എന്ന ലയാത്മകമായ കവിത എഴുതിക്കൊണ്ടിരുന്നപ്പോൾ അദ്ദേഹത്തിൻെറ, ടെക്സ്റൈറൽ ടെക്നോളജിക്ക് പഠിക്കുന്ന കൊച്ചനുജൻ ലയാത്മകമായി ഉറക്കം തൂങ്ങുകയായിരുന്നു. അപ്പുറത്ത് അഞ്ചൽമാസ്ററർ ചുമയ്ക്കുന്നു. ചുമയും ലയാത്മകമായിത്തന്നെ. എൻെറ വീട്ടുകാർ ററി.വി.സെററ് 'ഓൺ' ചെയ്തിരിക്കുന്നു. എഴുതുന്ന വേളയിൽ കടക്കണ്ണുകൊണ്ട് അതിലെ 'മോൺസ്റ്റ്രോസിററി' ഒന്നുനോക്കി. 'പോൾജമ്പ്' നടത്തുന്നവൻെറ ലയാത്മകമായ ഉയർച്ചയും താഴ്ചയും. അപ്പുറത്ത് ഒരമ്മ 'ഓമനത്തിങ്കൾക്കിടാവോ' എന്ന പാട്ടുപാടി കുഞ്ഞിനെ ഉറക്കുന്നു. പാട്ടിനു ലയം. തൊട്ടിലാട്ടത്തിനു ലയം. കുഞ്ഞു കണ്ണടയ്ക്കുകയും തുറക്കുകയും ചെയ്യുന്നതിൽ ലയം. രാത്രി. ചീവിടുകൾ ശബ്ദിക്കുന്നു. അതും ലയാത്മകമായി. ദൂരെ ബസ്സ് പോകുന്നതിൻെറ ശബ്ദം. അതിനും ലയം. ഞാൻ തിടുക്കത്തിൽ ഇതെഴുതുന്നു. അതിലും ലയം. കലാകൗമുദി തുറന്ന് ആദ്യത്തെ പുറം നോക്കിയപ്പോൾ വത്സലയുടെ ഒരു കഥയ്ക്കു നമ്പൂതിരി വരച്ച ഒരു ചിത്രം. ഒരു കൊച്ചുവീട് മരത്തിൻെറ കൊമ്പുകളിൽ തങ്ങിനില്ക്കുന്നു. ലയാത്മകമാണ് ഈ അനുഗൃഹീതനായ കലാകാരൻെറ ഓരോ രേഖയും. വത്സലയുടെ ചെറുകഥ ഞാൻ വായിച്ചു—''കാളിയുടെ സ്വപ്നങ്ങൾ.'' കാളി എന്ന സുന്ദരിയുടെ നടത്തത്തിനും മററു ചലനങ്ങൾക്കും ലയം. അവളുടെ ദാമ്പത്യജീവിതത്തിനും ലയം. ഒടുവിൽ അതിനു ലയഭംഗം. വത്സലയുടെ ആഖ്യാനവും സംഭവനിവേശനവും മനോഹരങ്ങളായ കൊച്ചുകൊച്ചു വാക്യങ്ങളും ലയാത്മകം. ലയമല്ലാതെ ലോകത്ത് വേറൊന്നുമില്ല. ഒന്നേ എനിക്കു സംശയമുള്ളു. ഞാൻ പലപ്പോഴും പറയാറുള്ള അദ്ഭുതാംശം വത്സലയുടെ കഥയിൽ എവിടിരിക്കുന്നു?

## ലാടം തറയ്ക്കുന്നു

ഞാൻ താമസിക്കുന്നിടത്തുനിന്ന് അല്പദൂരം പോയാൽ ഒരണ കാണാം. അതിലെ നീർച്ചാട്ടം കണ്ടുകൊണ്ട് ബസ്സ് കാത്തുനില്ക്കുന്നതു രസമാണ്. പക്ഷേ, ചില ദിവസങ്ങളിൽ ഒരു ഭയങ്കര ദൃശ്യം എന്നെ വല്ലാതെ ഉലച്ചുകളയും. കാളയുടെ വായടച്ചുകെട്ടി അതിൻെറ നാലുകാലും കൂട്ടിക്കെട്ടി ലാടംവച്ച് നഖങ്ങൾക്കിടയിൽ ആണിയടിച്ചുകയററുന്ന കാഴ്ച ഞാൻ കാണും. അതു കാണുമ്പോൾ ആ മൃഗത്തിൻെറ വേദന ഞാൻ അനുഭവിക്കും. ഒരുദിവസം അതു കണ്ടാൽ പിന്നെ കുറെ ദിവസത്തേക്ക് ഞാൻ ആ സ്ഥലത്തു പോകില്ല. മറെറാരു ബസ്സ്റേറാപ്പിൽ ചെന്നുനില്ക്കും. ജനയുഗം വാരിക എന്ന നല്ല പ്രദേശത്തു മുഹമ്മ ശശിധരൻ എന്നൊരാൾ കഥാവൃഷഭത്തെ കിടത്തി വായും കാലുകളും കെട്ടി അതിൻെറ നഖങ്ങൾക്കിടയിൽ ഇരുമ്പാണികൾ അടിച്ചു കയററുന്നു. അസഹനീയം എന്നേ പറയേണ്ടു. പാർവ്വതിയെ ഒരു രാജീവ് വിവാഹം ചെയ്തു കൊണ്ടുപോയി വ്യഭിചരിപ്പിച്ചുപോലും. മററു മാർഗ്ഗമില്ലാതെ അവൾ അയാളെ കുത്തിക്കൊന്നുപോലും. ഗുരോ, ഇതു സിംബോളിക് കഥയാണോ? ആണെങ്കിൽ ആകട്ടെ. എനിക്ക് അതിൻെറ രാഷ്ട്രവ്യവഹാരത്തിലൊന്നും താല്പര്യമില്ല. സാഹിത്യാസ്വാദകൻ എന്ന നിലയിൽ മാത്രം പറയുന്നു: ഇതൊരു ലാടം തറയ്ക്കലാണല്ലോ. സാക്ഷാൽ ലാടം തറയ്ക്കൽ നടക്കുന്നിടത്ത് ഞാൻ പോകാറില്ല അതൊരിക്കൽ കണ്ടാൽ. അതല്ല ഇവിടത്തെ സ്ഥിതി. ജനയുഗം വാരികയല്ലേ? ഞാൻ

ടുത്തയാഴ്ചയും അതു കാണാൻപോകും. പത്രാധിപർ എന്റെ അഭിവന്ദ്യസുഹൃത്തു മാണ്.

## അടുക്കളക്കാരി കരയുന്നു

എനിക്കു പല ഉപകാരങ്ങളും ചെയ്ത ആ മനുഷ്യൻ മരിച്ചുവെന്നറിഞ്ഞ് ഞാൻ അയാളുടെ വീട്ടിൽ പോയി. മൃതദേഹം പൂമുഖത്തു കിടത്തിയിരിക്കുന്നു. ബന്ധുക്കളായ സ്ത്രീകൾ അതിന്റെ ചുററുമിരുന്നു കണ്ണീരൊഴുക്കുന്നു. ഭാര്യ അകത്തുള്ള മുറിയിലെ കട്ടിലിൽ കിടക്കുന്നത് എനിക്കു വെളിയിൽനിന്നുതന്നെ കാണാം. വലിയ ദുഃഖമൊന്നും അവർക്കില്ലെങ്കിലും ''ജാനകി അമ്മേ സങ്കടപ്പെടരുത് ഇന്നല്ലെങ്കിൽ നാളെ നമ്മളും പോകുമല്ലോ'' എന്ന 'പ്ളാററിററ്യൂഡ്' ഒക്കെ കാച്ചിവിടുന്നു. മൃതശരീരത്തിന്റെ ചുററുമുള്ള സ്ത്രീകൾ തെല്ലകലെയാണ് ഇരുന്നിരുന്നത്. എന്നാൽ കാണാൻ ഭേദപ്പെട്ട ഒരു ചെറുപ്പക്കാരി മാത്രം അതിന്റെ കാലിൽ കെട്ടിപ്പിടിച്ച് ഉറക്കെക്കരയുന്നുണ്ടായിരുന്നു. 'എന്റെ സാറ് പോയല്ലോ' എന്നാണ് അവൾ അനവരതം വിളിച്ചത്. കൂടക്കൂടെ നെഞ്ചിലിടിക്കുന്നു. ഉരുളുന്നു. 'ആരിത്?' എന്നു ഞാൻ ചോദിച്ചപ്പോൾ ഒരു സ്നേഹിതൻ എന്റെ കാതിൽപ്പറഞ്ഞു: '''വേലക്കാരി. വടക്കൻ പറവൂർകാരിയാണ്. വന്നിട്ട് പതിനഞ്ചുദിവസമേ ആയുള്ളൂ.'' ഞാൻ ഒന്നും പറയാതെ റോഡിലേക്കു പോന്നു. അതുകണ്ട് വേറൊരാൾ കുററപ്പെടുത്തി. ''നിങ്ങൾ ശവമെടുക്കുന്നതിനു മുൻപു പോകുന്നോ. എത്ര ഉപകാരം നിങ്ങൾക്കു ചെയ്തവനാണ് ആ മനുഷ്യൻ. കൂടാതെ ബന്ധുവുമല്ലേ?'' ഞാൻ മറുപടി നല്കാതെ നടന്നകന്നു. വേലക്കാരിയും യജമാനനും രഹസ്യബന്ധം പുലർത്തിയിരുന്നത് അയാളുടെ മരണത്തിനുശേഷമേ ആളുകൾ അറിഞ്ഞുള്ളൂ. ഭാര്യ നേരത്തേ അറിഞ്ഞതുകൊണ്ടാവണം ദുഃഖമില്ലാതെ അതഭിനയിച്ചു കട്ടിലിൽ കിടന്നത്.

കുങ്കുമം വാരികയിൽ 'രാത്രിവണ്ടി' എന്നൊരു കഥാപ്രേതത്തെ പ്രകാശ് മാരാഹി കിടത്തിയിരിക്കുന്നു. അതിന്റെ നിശ്ചേതനമായ കാലിൽ പിടിച്ചുകൊണ്ട് വല്ല അടുക്കളക്കാരിയും നിലവിളിക്കുന്നുണ്ടാവാം. സഹൃദയത്വം ഒട്ടും വിഷാദിക്കാതെ അങ്ങകലെ കിടക്കുന്നു. ഇത്തരം ആവർത്തനങ്ങൾ അവൾ എത്ര കണ്ടതാണ്. ഞാൻ മടുപ്പോടെ ഒന്നു നിഷ്ക്രമിച്ചുകൊള്ളട്ടെ.

## ഹാശ്മി

1989 ജനുവരി 2-നു ദാരുണമായി അന്തരിച്ച സഫ്ദർ ഹാശ്മിയുടെ രണ്ടു പുസ്തകങ്ങൾ വായിക്കാനിടയായി. 1) The Right to Perform—Selected writings of Safdar Hashmi (Sahmat—Delhi-1989 Rs.50)
2) The Red Flower (Published by Moloyashree Hashmi—Rs.12) ആദ്യത്തെ പുസ്തകത്തിന് നാലുവിഭാഗങ്ങളുണ്ട്; തെരുവുനാടകവേദി—നാടകവേദി—സിനിമ—കൂടിക്കാഴ്ചകൾ. യൂറെവെഹ്‌റ്റ് സർവ്വകലാശാലയോടു ബന്ധപ്പെട്ട എർവെൻ, ഹാശ്മിയുമായി നടത്തിയ കൂടിക്കാഴ്ചയുടെ റിപ്പോർട്ട് ഗ്രന്ഥത്തിന്റെ ഒടുവിൽ ചേർത്തിരിക്കുന്നു. അന്ധവിശ്വാസം പ്രചരിപ്പിക്കുന്ന Poltergeist എന്ന ചലച്ചിത്രം കണ്ട ഹാശ്മി ധർമ്മരോഷത്തോടെ പറയുന്ന വാക്കുകൾ ഗ്രന്ഥത്തിന്റെ സ്വഭാവം വ്യക്തമാക്കിത്തരും.

If we are really serious about inculcating a scientific temper and to march towards the next century, let us first adopt radical measures to free our people from centuries of ignorance. Let us educate our masses.'' സമൂല പരിവർത്തനത്തിനുവേണ്ടി—ഉത്പതിഷ്ണുത്വത്തിനുവേണ്ടി—വാദിക്കുന്ന കലാകാരനാണ് ഹാശ്മിയെന്ന് ഇതിൽനിന്നു മനസ്സിലാക്കാം. ശാസ്ത്രീയ വീക്ഷണഗതിക്കാണ് അദ്ദേഹം ഊന്നൽ നല്കുന്നത്. ഇതു മനസ്സിലാക്കിക്കൊണ്ടു വായിച്ചാൽ ഇതിലെ ലേഖനങ്ങളുടെ സവിശേഷത എന്താണെന്നു നമുക്കു ഗ്രഹിക്കാനാവും.



ഹശ്മി

അതിരററ മനുഷ്യസ്നേഹമാണ് ഹാശ്മിയെ കമ്മ്യൂണിസ്ററാക്കിയത്. സ്വന്തം നിർദ്ധനത്വത്തിൽനിന്നാവാം അദ്ദേഹത്തിന് കഷ്ടപ്പെടുന്നവരോട് സഹാനുഭൂതി ഉണ്ടായത്. അദ്ദേഹം പറയുന്നു: I come from a very poor back ground. I had a very tough life as a child.... I have never seen money. If I see 200,000 rupees I may just lose my balance. (Page 178)

The Red flower എന്ന കൊച്ചു പുസ്തകത്തിന് ലാക്ഷണികസ്വഭാവമാണുള്ളത്. ചുവന്ന പൂവിനെ ഒരു പുഴു ആക്രമിച്ചപ്പോൾ മററുള്ളവർ പരിഭ്രാന്തരായി. പക്ഷേ, ഒരു കോഴി അതെടുത്തു കൊടുക്കുന്നു. അതോടെ ആഹ്ളാദമുണ്ടായി എല്ലാർക്കും. It is easy to sit and cry when things go wrong somewhere. But if someone has the sense and cares to make a try things will come right again എന്ന് എല്ലാരും പറയുമ്പോൾ ഈ ലഘുനാടകം അവസാനിക്കുന്നു. അവിടെയും പ്രതിബദ്ധ സാഹിത്യകാരനായ ഹാശ്മിയെ കാണാം.

ഹാശ്മി സ്വന്തം മതങ്ങളാണ് ആവിഷ്കരിക്കുന്നത്, എന്റെ മതങ്ങളല്ല. എങ്കിലും അദ്ദേഹത്തിന്റെ അന്ത്യം ആലോചിക്കുമ്പോൾ എന്റെ കണ്ണുകൾ നനയുന്നു. ആ കലാകാരന് എന്റെ അഭിവാദനം.

## മനസ്സിലാക്കേണ്ട സത്യം

കടുവ സോപ്പ് തേച്ചുകുളിച്ചാൽ അതിന്റെ ശരീരത്തിലെ വരകൾ മായുകില്ലെന്നു പറഞ്ഞത് ആരാണ്? ടാഗോറോ? ഓർമ്മയില്ല. കാക്കയ്ക്കു കറുത്തനിറം വന്നത് അതു ദിവസവും കുളിക്കാത്തതുകൊണ്ടല്ല. കടുവയുടെയും കാക്കയുടെയും നിറം സ്വാഭാവികമാണ്. പക്ഷേ പണ്ടൊരു കുറുക്കൻ നീലച്ചായംനിറച്ച തൊട്ടിയിൽ വീണപ്പോൾ നീലക്കുറുക്കനായി മാറി. അവൻ വനത്തിലെ രാജാവായി നടിക്കുകയും ചെയ്തു. ഉത്കൃഷ്ടവാരികയായ ദേശാഭിമാനിയിൽ അച്ചടിച്ചു എന്നതുകൊണ്ട് എം. സുധാകരന്റെ 'പരൽമീനുകൾ' എന്ന ചെറുകഥയ്ക്കു ചെറുകഥയുടെ സ്വഭാവം വന്നിട്ടില്ല. അതിന്റെ നീലച്ചായം കൃത്രിമമാണെന്ന് അറിയേണ്ടവർ അറിഞ്ഞുകൊള്ളും. അച്ഛനും മകനും കുളിക്കാനിറങ്ങുന്നു കുളത്തിൽ. അച്ഛൻ മുങ്ങിയപ്പോൾ ഒന്ന്, രണ്ട് എന്നെണ്ണി. മകൻ മുങ്ങിയപ്പോൾ അച്ഛൻ എണ്ണി. പക്ഷേ എണ്ണം 43-ൽ എത്തിയിട്ടും മകൻ ഉയർന്നില്ല. എത്രപേർ കൈകാര്യം ചെയ്തതാണ് ഈ വിഷയം. ഒരു പോയിൻറുമില്ലാത്ത ഇക്കഥയെടുത്തു സുധാകരൻ വാരികയുടെ താളുകളിൽ വച്ചതെന്തിനാണ്? ഉറൂബിന്റെ 'രാച്ചിയമ്മ' പഞ്ചവർണ്ണക്കിളിയായി അതാ നില്ക്കുന്നു. ബഷീറിന്റെ 'പാത്തുമ്മയുടെ ആട്' ആൺമയിലായി പീലിവിരിച്ചാടുന്നു. വിമർശനത്തിന്റെ ജലാശയത്തിൽ മുങ്ങിയിട്ടുവരൂ പഞ്ചവർണ്ണക്കിളിയേ, മയൂരമേ. മുങ്ങിയോ? മുങ്ങി. എന്നിട്ടും വർണ്ണങ്ങൾ നഷ്ടപ്പെടാത്തതെന്തേ? അവ രണ്ടും മറുപടി പറയുന്നു: ''ഞങ്ങളുടേതു സ്വാഭാവിക വർണ്ണങ്ങളാണ്.'' ജന്മനാ വർണ്ണോജ്ജ്വലത വേണം കഥകൾക്ക്. എം.സുധാകരൻ മനസ്സിലാക്കേണ്ട സത്യമാണത്.

☆ ☆ ☆

വരാപ്പുഴക്കായൽ. പതിനഞ്ചുവയസ്സുണ്ടായിരുന്ന ഞാനും ഇരുപതുവയസ്സുണ്ടായിരുന്ന സുന്ദരിയായ മേരിയും ഒരു കൊതുമ്പുവള്ളത്തിൽ. തുഴയുന്നതു മേരി. ഏതോ കാമുകൻ വഞ്ചിച്ചതുകൊണ്ട് അവൾ വിഷാദമഗ്നയായിരുന്നു. വഞ്ചിയിലിരുന്ന് മേരി അനവരതം ദീർഘശ്വാസം പൊഴിക്കുന്നു. എനിക്കീർഷ്യയായി. ഞാൻ പറഞ്ഞു: ''ഇങ്ങനെ ദീർഘമായി ശ്വസിച്ചാൽ അതിന്റെ കാറ്റേറ്റ് നമ്മുടെ വഞ്ചി മുങ്ങും.'' മേരി വിടർന്ന കണ്ണുകൾ കൊണ്ട് എന്നെ നോക്കി. വികാരമാവാം. വികാരചാപല്യമരുത്. മേരിക്കു മാത്രമല്ല, സാഹിത്യകാരന്മാർക്കും അംഗീകരിക്കാവുന്ന സത്യമാണിത്.